# മലങ്കര നസ്രാണി

**മലങ്കര നസ്രാണികളുടെ പ്രതിവാര പത്രിക**


ദൈവം നന്മയാണ്. അവൻ മാത്രമാണു യഥാർത്ഥമായും പൂർണമായും നന്മ. തിന്മയുടെ സങ്കലനം കൂടാതെ നന്മയാണവൻ. അവനിൽ സകല തിന്മയും അന്തർദ്ധാനം ചെയ്യുന്നു. അവനിൽ തിന്മയ്ക്കു യാതൊരു സ്ഥാനവുമില്ല – പ്രകാശത്തിൽ ഇരുട്ടിനു യാതൊരു സ്ഥാനവുമില്ലാത്തതുപോലെതന്നെ...... ഏതെങ്കിലും വ്യക്തിത്വം നന്മയെ നിഷേധിക്കുകയും നിരാകരിക്കുകയും ചെയ്യുമ്പോൾ സ്വന്തം ഉണ്മയെത്തന്നെ നിഷേധിക്കലാണ് അത്. കാരണം, സൃഷ്ടിക്കപ്പെട്ട യഥാർത്ഥ വ്യക്തി, അതിന്റെ സ്രഷ്ടാവിനെപ്പോലെ, നന്മയാണ്.

**– പൗലോസ് മാർ ഗ്രിഗോറിയോസ്**


പുസ്തകം 1 | ലക്കം 4 | 2005 ഓഗസ്റ്റ് 7–13 | പേജ് 8


# ബ്ലേഡ് കമ്പനി നടത്തുന്നതും അതിൽ പണമിടുന്നതും തെറ്റ്


**ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്**


സന്യാസിയാകാനും, വൈദീകനാകാനും ദൈവം വിളിക്കുന്നു. എന്നാൽ കൃഷി, കച്ചവടം, ഉദ്യോഗം മുതലായവ അവരവർ തിരഞ്ഞെടുക്കുന്നു എന്ന ധാരണ മാറ്റണം. ഒരു ദൈവപൈതൽ സാത്താനെ ഉപേക്ഷിച്ച് മശിഹായെ സ്വീകരിച്ചിരിക്കുന്ന സ്ഥിതിക്ക് പിശാചിന്റെ ജോലി ചെയ്യാൻ അവനു ചുമതലയോ, അനുവാദമോ ഇല്ല. ഒരു സത്യക്രിസ്ത്യാനിയുടെ കളിയും, ജോലിയും സാമ്പത്തിക ഇടപാടുകളും, രാഷ്ട്രീയവും, ആരാധനയും, ക്രിസ്തീയസാക്ഷ്യമാണ്. 'W ork is worship' എന്ന ആശയം ജോലി ദൈവമുമ്പാകെ ദൈവമഹത്വത്തിനു വേണ്ടി സമർപ്പിച്ചു ചെയ്യുന്നതാകയാൽ ആനന്ദകരവും വിശുദ്ധവുമാണെന്നതാണ്. 'നമ്മിലാരും തനിക്കായിത്തന്നെ ജീവിക്കുന്നില്ല. തനിക്കായിത്തന്നെ മരിക്കുന്നുമില്ല. നാം ജീവിക്കുന്നെങ്കിൽ കർത്താവിനായി ജീവിക്കുന്നു; മരിക്കുന്നെങ്കിൽ കർത്താവിനായി മരിക്കുന്നു" (റോമ. 14:7, 8). ഒരു അടിമയുടെ സകല ജോലിയും യജമാനനും ഉടയവനും വേണ്ടി ആയിരിക്കുംപോലെ നമ്മെ സ്വന്തരക്തം ചിന്തി വിലയ്ക്കു വാങ്ങിയവനു വേണ്ടി മാത്രം നാം ജീവിച്ചു പ്രവർത്തിക്കുന്നവരാണ്.

"കല്പിച്ചതിലധികം പിരിക്കരുത്" എന്നിത്യാദി നിർദ്ദേശങ്ങൾ യോഹന്നാൻ മാംദാന കൊടുക്കുന്നത് ഓരോ ജോലിയും ദൈവഹിതമനുസരിച്ചു ചെയ്യണമെന്ന തത്വം കാണിക്കുന്നു (ലൂക്കോ. 12:14). മനഃസ്സാക്ഷിയെ മരവിപ്പിച്ചു കൈക്കൂലിയും അഴിമതിയും നീതീകരിക്കുന്നവർ ദൈവഹിതമല്ലാതെ ഒന്നും ദൈവപൈതൽ ചെയ്യരുതെന്നതു മറക്കുന്നു. "ഞാൻ ആയിരിക്കുന്ന സ്ഥാനത്ത് യേശുക്രിസ്തു ആയിരുന്നു എങ്കിൽ ഇക്കാര്യം എങ്ങനെ കൈകാര്യം ചെയ്യുമായിരുന്നു" എന്നു ചോദിച്ച് ദൈവപൈതൽ ഓരോ പ്രശ്നത്തിനും പരിഹാരം കണ്ടെത്തണം. 'വിശുദ്ധമായത്' എന്ന് എല്ലാ ജോലിയെക്കുറിച്ചും പറയാവുന്ന ജോലിയല്ലാതെ കള്ളുഷാപ്പ് നടത്താനോ, വേശ്യാലയം നടത്താനോ, ബ്ലേഡുകമ്പനി നടത്താനോ അതിൽ അന്യായ പലിശയ്ക്ക് പണമിടാനോ ഒരു സത്യക്രിസ്ത്യാനിയുടെ മനഃസാക്ഷി അനുവദിക്കുകയില്ല. ബ്ലേഡുകമ്പനി നടത്തുന്നത് തെറ്റാണെങ്കിൽ അതിൽ പണം നിക്ഷേപിക്കുന്നതും തെറ്റാണ്. ഭാഗ്യക്കുറി വാങ്ങുന്നത് അദ്ധ്വാനിക്കാതെ പണമുണ്ടാക്കാനാകയാൽ "വേല ചെയ്യാത്തവൻ ഭക്ഷിക്കരുത്" എന്ന കല്പനയുടെ ലംഘനമാണ്.

'തന്റെ ദ്രവ്യം പലിശക്കു കൊടുക്കരുതെന്ന' പ്രമാണം മറന്ന് അന്യായ പലിശയ്ക്കു പണം കടം കൊടുക്കുന്നവരുടെ ശിക്ഷ കൺമുമ്പിൽ ഇന്നു നാം കാണുന്നുണ്ട്. ബ്ലെയിഡു കമ്പനികൾ നടത്തുന്നവരെ കുറ്റം പറയുകയും, അവയിൽ പണം ഇടുന്നവരെ നീതീകരിക്കുകയും ചെയ്യാവുന്നതല്ല.

'ചില ജോലി കൂടുതൽ മാന്യം' എന്ന ചിന്തയും ശരിയല്ല. നമ്മുടെ കർത്താവു നസ്രേത്തിലെ തച്ചനായി 18 വർഷം പണിപ്പുരയിൽ ജോലി ചെയ്തത് എല്ലാ ജോലിയുടെയും മാതൃക കാണിക്കുവാനാണ്.

ഒരു പാപ്പായോ, ബിഷപ്പോ, അത്മായക്കാരനേക്കാൾ വിശുദ്ധനാകാൻ സാധിക്കും എന്ന ചിന്ത മാറ്റണം. വി. മൂറോൻ അഭിഷേകം ലഭിച്ചത് മാമോദീസാ സമയത്തു മാത്രമാണെന്നതു പ്രത്യേകം സ്മർത്തവ്യമാണ്. പിന്നീട് ഏതെല്ലാം പട്ടമേറ്റാലും വീണ്ടും വി. മൂറോൻ നല്കുന്നില്ല. പരിശുദ്ധനാകുവാൻ എല്ലാ വിശ്വാസിക്കുമുള്ളതിൽ അധികം അവകാശം പട്ടംകൊടയിൽ നല്കുന്നില്ല. എന്നാൽ വി. കുർബ്ബാനയനുഷ്ഠിപ്പാനുള്ള നൽവരം വൈദികർക്ക്, പട്ടം കൊടുക്കുവാനുള്ള നൽവരം ബിഷോപ്പിനും നല്കുന്നു. ദൈവമാതാവിന്റെ സ്ഥാനം അപ്പോസ്തോലന്മാരുടേതിനേക്കാൾ ഉന്നതമാണല്ലോ.

സന്യാസി അവിശ്വസ്തനായാൽ വിശ്വസ്ത കുടുംബസ്ഥനേക്കാൾ താണവനും, കുടുംബസ്ഥൻ അവിശ്വസ്തനായാൽ സത്യസന്യാസിയേക്കാൾ താണവനുമാണ്. വിളിയോടുള്ള വിശ്വസ്തതയാണാവശ്യം. സന്യാസിയായി വിളിക്കപ്പെട്ടശേഷം പ്രതിജ്ഞ ലംഘിച്ചു വിവാഹിതനാകുന്നത് അവിശ്വസ്തതയാണ്.

(*ധർമ്മദീപ്തി* എന്ന ഗ്രന്ഥത്തിൽ നിന്നും)

## അകംപൊരുൾ



**"പാവപ്പെട്ടവരെ സേവിക്കുക. അവർക്കുള്ളത് നൽകുകയെന്നത് ഔദാര്യമല്ല കടമയാണ്, നിർദ്ദേശമല്ല നിയമമാണ്."**

**– സെയിന്റ് ഗ്രിഗറി**

# സ്ത്രീ ശാക്തീകരണവും മതബോധനവും


**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**




സമൂഹത്തിലും സഭയിലും സ്ത്രീകളുടെ ശക്തമായ പങ്കാളിത്തം അനിവാര്യമാണ്. എല്ലാ പൊതുപദ്ധതികളിലും സ്ത്രീകൾ സജീവമായി രംഗത്തുണ്ടെങ്കിലും സ്ത്രീ പങ്കാളിത്തത്തിന്റെ സ്വഭാവവും അവസ്ഥയും ഇപ്പോൾ എല്ലാ തലങ്ങളിലും ചോദ്യം ചെയ്യപ്പെട്ടു. നിലവിലുള്ള സ്ത്രീ പങ്കാളിത്തം സ്ത്രീ – പുരുഷ തുല്യതയിൽ അധിഷ്ഠിതമല്ല. പുരുഷാധിപത്യ പ്രവണതകളിൽ പ്രകടമാകുന്നതാണ്.

ഫ്യൂഡലിസത്തിന്റെയും കോളനിവാഴ്ചയുടെയും പശ്ചാത്തലത്തിൽ ആധിപത്യം നേടിയ ആൺകോയ്മ സ്ത്രീ ശക്തിയെ കീഴടക്കി. ജാതി മേൽക്കോയ്മയും സാമ്രാജ്യ സംസ്ക്കാരവും സ്ത്രീശക്തിയെ ബോധപൂർവ്വം തമസ്ക്കരിച്ചു. വ്യവസായ വിപ്ലവത്തിന്റെ അനന്തരഫലങ്ങളും സ്വാതന്ത്ര്യാനന്തര സാമൂഹികക്രമങ്ങളും സ്ത്രീ മുന്നേറ്റത്തിന് ശക്തി പകർന്നു. മതജീവിതത്തിലും സ്ത്രീകളുടെ തുല്യവും സമഗ്രവുമായ പങ്കാളിത്തം ഉണ്ടാകണം. സ്ത്രീ പുരുഷ പാരസ്പര്യത ബോധ്യപ്പെടുത്തുവാൻ മതബോധനത്തിന് ശക്തമായ സ്വാധീനം വഹിക്കുവാൻ കഴിയും. സ്ത്രീകളുടെ അന്തസ്സും മഹത്ത്വവും അംഗീകരിക്കുകയും പരിരക്ഷിക്കുകയും ചെയ്യുമ്പോൾ സ്ത്രീ – പുരുഷ ആളത്വങ്ങളിലെ ദൈവസ്വരൂപം പൂർണ്ണത പ്രാപിക്കും. ഇത് നിലനിർത്തേണ്ടത് മനുഷ്യധർമ്മമാണ്. മതബോധനം സ്ത്രീശക്തീകരണത്തെ പരിപോഷിപ്പിക്കും.

### സ്ത്രീ ശക്തീകരണം

'സ്ത്രീ ശക്തീകരണം' എന്നതിൽ അന്തർധാരയായിട്ടുള്ളത് വിമോചന ദർശനമാണ്. സ്ത്രീകളിൽ അന്തർലീനമായ സർഗ്ഗാത്മകതയും, ആത്മാഭിമാനവും വീണ്ടെടുത്ത് മനുഷ്യാവകാശത്തിലും, സാമൂഹികനീതിയിലും, അധികാരഘടനയിലും സ്ത്രീക്ക് അനുഭവിക്കേണ്ടിവരുന്ന അനീതികളെ തിരിച്ചറിഞ്ഞ് പ്രതിരോധശക്തിയാക്കിതീർക്കുന്ന പ്രക്രിയയാണിത്. സാമൂഹിക, സാമ്പത്തിക, സാംസ്കാരിക, രാഷ്ട്രീയ, സഭാതലങ്ങളിലുള്ള അനീതിപൂർവ്വമായ 'അധികാരത്തെ' ചോദ്യം ചെയ്യുവാനും അടിച്ചമർത്തലുകളേയും പാർശ്വവൽക്കരണങ്ങളേയും പ്രതിരോധിക്കുവാനും ഇത് സഹായിക്കുന്നു.

സാമൂഹിക മാറ്റത്തിനും ശക്തീകരണത്തിനും വ്യക്തിപരമായോ കൂട്ടായോ ഉള്ള മുന്നേറ്റമാണിത്. സ്ത്രീകളിലെ കഴിവ്, ആത്മാഭിമാനം, ആത്മവിശ്വാസം, അറിവിന്റെ സംശോധനം, സംസ്കരണം, നിഷേധ നിലപാടുകളോടുള്ള പോരാട്ടം എന്നിവയ്ക്ക് സ്ത്രീ ശക്തീകരണം കരുത്ത് പകരുന്നു. തീരുമാന നിർണ്ണയസമിതികളിൽ സജീവമായി പങ്കുചേരുവാനും സഹായിക്കുന്നു. 1960 കളിൽ അമേരിക്കയിൽ വളർന്ന പൗരാവകാശ സംഘടനകളിൽ നിന്നും ഊർജ്ജം നേടിയ 'സ്ത്രീ ശക്തീകരണം' എന്ന ചിന്താധാര 1970 കളിലാണ് ശക്തിപ്പെടുന്നത്. യു. എൻ. ന്റെ 1985 ലെ 'വനിതാദശക പ്രഖ്യാപനവും' വിവിധ പഠനങ്ങളും സ്ത്രീശക്തീകരണത്തെ വികസിപ്പിച്ചു. ഇതിന്റെ ഫലമായി സമൂഹത്തിൽ വ്യക്ത്യാന്തര – സ്ഥാപനതലങ്ങളിൽ നിലവിലുള്ള അധികാരക്രമങ്ങളും സ്ത്രീ പങ്കാളിത്തവും പുനർനിർണ്ണയിക്കണമെന്ന ആവശ്യം ഉയർന്നു. സ്ത്രീ എല്ലാ തലങ്ങളിലും കീഴ്സ്ഥാനി (Sub Ordinate Position) എന്ന സിദ്ധാന്തത്തേയും മനോഭാവത്തേയും ചോദ്യം ചെയ്തു. സ്ത്രീ ശക്തീകരണ ദർശനമുള്ള സംഘങ്ങളും സമിതികളും രൂപപ്പെടുത്തുവാനുള്ള ശ്രമം എല്ലാ രംഗങ്ങളിലും ഉണ്ടായി. 1990 കളിൽ സ്ത്രീ ശക്തീകരണ ദർശനങ്ങൾക്ക്


*(ശേഷം 8–ാം പേജിൽ)*

# We need a sensible system of transfer for the clergy

**FR. KURIEN DANIEL**
**(Catholicate College, Pathanamthitta)**

Now the transfer problem seems to be a unique problem to our church in many dioceses. In fact, it is a headache for many metropolitans. However, they are not badly felt by the transfer in their respective jurisdiction, for they consider it as a right given to them by the constitution. Even though we, the humble flock, also agree this fact, it is a naked truth that we, as an organised church, has no specific rules strictly observed by the authorities.

Some dioceses under the same constitution has no such transfer system at all since the Achens serving in those dioceses are beyond the guidance and control of the centre. Some other dioceses classify achens into different groups and transfer within those groups. In some other dioceses, some achens are destined for big parishes only. Some bishops who are more concerned about the welfare of achens impliments a need-based transfer, without considering the need of the parishes. Some Thirumenees show extra favour to some achens by always alloting them rich parishes.

These types of unscientific transfer system should be changed. The following are my humble suggestions:

- After a specific period of time strict transfer should be made effective to all.
- **DIOCESAN METROPOLITANS SHOULD ALSO BE TRANSFERED.**
- The centralised transfer system adopted by the other episcopal churches can be adopted. This will help an achen serving in Idikki or Bathery to assume vicarship in Gulf or in America.
- The basic norm of a transfer must be the need of the concerned Edavaka and should not be the achen's need. If an achen is inefficient, he should not be posted into a big and problematic parish.
- The transfer list should be prepared by the council or concerned advisory body of the Bishop, and any genuine inconveniences on the part of the priests should be considered favourably.
- Every priests under the church constitution should be subject to transfer and those who are resisting a transfer must be seriously dealt with. Let the priests who wish to continue with their job and against a transfer can continue, but not as as a legal member of the priests' family. They shall not be posted as vicar to any church in any diocese.
- At any cost untimely transfer should be avoided. If an achen needs to be away from the duties for a reasonable time or if he seems to be unfit for that church, some temporary arrangements can be done for that time.
- If possible, an achen who served a particular church for a period should not be posted again to the same parish as vicar.

*(Originally posted in Indianorthodox Internet Forum on Jun 7, 2001)*

# We are a New Generation of Priests!

**Dn. Aju Mathews**

After reading several comments and statements by various members of our clergy and laity, speaking with equal vigor about the need for conviction of faith, and efficiency of administration, I wish to make a few humble statements.

1. Transfer - I cannot speak for the situations in the Calcutta, Delhi, or Madras Dioceses, but I can say a few things about the priests' situation in the US, Canada, and Europe areas. First, there was a statement that our parents are not willing to send our kids brought up here to become priests. That is both true and false. I am a kid, brought up here, born in NY, but I accepted a call to become a Korooyo, and enter the seminary, and work in the ranks of the MGOCSM here. There are another four like me in the Diocese, like Dn. George Mathew. We became deacons, not because of some spectacular revelation in Church, or because our leadership (priests, bishops, or laity) was that stunning and inspiring, but because we found a truth and beauty to the way we worship God within the ORTHODOX CHURCH AND FAITH. No individual made me who I am, but all by the grace of God. My parents were not supportive at first. Not because of anything else, but because the majority of our people in this country were too caught up in fighting and power and authority. They did not want me to get destroyed in that mess. And what a sad mess it was. But when H.G. Mar Barnabas gave the blessing, I accepted. Since then, 5 deacons have been ordained, the MGOCSM has grown to be the only spiritual organization keeping our young ones in the Church, and we all are attending St. Vladimir's Seminary. There are another ten youths in line, some who even want to be monks in their life. There is a future for our church in the West but it requires faith, and a willingness to overcome the negativity that comes from the higher-ups. And we tell our youth daily that they are to have faith in the true ORTHODOX FAITH and not in the stupid politics and games that are played. In fact, when they express disappointment in our Church, we teach them that rather than go to Marthoma Church or Pentecostal Church that they should go to the Coptic Church or Armenian Church or Syrian Church. Why? Because faith is important not power or adminstration.

And regarding transfer, Achens should be transferred within their immediate area every X number of years, and if willing should be asked every 20 years to go farther out if possible. The new generation of priests are willing to do it. But one thing: The current parishes in the West must be willing to give us a full salary, home, car, and benefits, and WE WILL BE FULLY WILLING TO BE FULL-TIME PRIESTS. If every other Orthodox Church can insist that our priests stay full-time then why can't our church? BUT THE PEOPLE MUST BE WILLING TO PAY THE PRIESTS. THIS IS NOT A JOKE. THE NEW

GENERATION OF PRIESTS GAVE UP REGULAR LIVES HERE IN THIS COUNTRY FOR THE CHURCH. THE PEOPLE NEED TO TAKE CARE OF THEM.

2. American Diocese: What can I say? So much non-sense has happened, and yet by the grace of God and by the prayers of H.G. Mar Barnabas and other prayerful people, so much good has come out of the Diocese. I know there are people who disagree with me, but they have not worked in the Diocese, like I have in my short clerical-experience. Now, after 8 years, we are having a Diocesan Assembly. If this was any other diocese, this would not have happened like this. We need to take matters into our hands, and do what is needed for the survival for the Church here. No one outside cares. If they did, the Church in the West would not have gone so uncared for as it has. I have expressed my disappointment to many of our beloved bishops who come and visit. They have no answers. I told them that if they are not careful to give us the needed support to take care of the Church in America, that the Diocese may not go along with the Synod there much longer. If the West is a goldmine for the Church, and the Dioceses here don't allow bishops to visit here, then how will the Church in India react? Not well. I love my church, but I love my faith more, and we are in a time when the two have deviated from each other. Let us pray that people have the guts to stand for what is right and good for the Church here. Self-interested people need to be kept in check by the Diocese as a whole.

3. One thing that people need to understand is that many of our children love our church and our faith. But they have issues:

a. Why does our Church spend more time and money in court and cases, than on developing the Church here or in charity?

b. Why doesn't the Synod in Kerala care about church here, and why does the Synod always interfere in what happens here?

c. Why are we so caught up in being a Malayalee Church, as opposed to an Orthodox Church? (not that they hate being malayalee, but that sometimes that is stressed at the expense of the faith).

There are many other questions but no time for it here. People need to be aware that what happens in the Church in the West is crucial to the mission of the Church in the future. There will come a time when we need to handle our problems head on, instead of stalling (status quo).

May God have mercy on us and our Church.

*(Originally Posted in Indian Orthodox Internet Forum on Nov 22, 2002)*

■

# സഭാക്കേസിൽ ആരു ജയിച്ചു

പൗലോസ് മാർ ഗ്രിഗോറിയോസ്

മലങ്കരസഭാ സംബന്ധമായ ഇരുനൂറിലധികം കേസുകൾ സ്പെഷ്യൽ കോടതിയിൽ കിടക്കവേ, അവയിലെ പ്രധാന തർക്കവിഷങ്ങളടങ്ങിയ എട്ട് കേസുകളെടുത്തു മൊഴിയെടുക്കുകയും വിസ്തരിക്കുകയും ചെയ്യുകയാണല്ലോ ഉണ്ടായത്. ഇതു സംബന്ധമായ ഇരുഭാഗത്തേയും വാദങ്ങൾ കഴിയുന്നതും വേഗത്തിൽ കേട്ട് ഒരു തീരുമാനമെടുക്കുവാൻ ഹൈക്കോടതിയുടെ ഒരു സിംഗിൾ ബഞ്ചിനോട് ആവശ്യപ്പെട്ടുകൊണ്ട്, സുപ്രീംകോടതി കൊടുത്തിരുന്ന നിർദ്ദേശക്കല്പനയിൽ തന്നെ പറഞ്ഞിട്ടുണ്ടായിരുന്നു, കോടതിക്കു വെളിയിൽ ഒരനുരഞ്ജനത്തിനു വഴിതെളിക്കുന്നവിധം കാര്യങ്ങൾ തീരുമാനിക്കണമെന്ന്.

ജസ്റ്റീസ് ചന്ദ്രശേഖരമേനോൻ, തന്റ വിധിയിൽ ആദ്യ ഭാഗത്തു തന്നെ സുപ്രീംകോടതിയുടെ ഈ നിർദ്ദേശം ഉദ്ധരിക്കുന്നുണ്ട്. "ഇരുകൂട്ടരും ആയുധം താഴെവച്ച്, കോടതികളിൽ കൂടിയുള്ള മുഷ്ടിയുദ്ധം ഉപേക്ഷിച്ച്, പഴയ മുറിവുകൾ ഉണങ്ങുന്നതിനും, പുതിയ രമ്യത സൃഷ്ടിക്കുന്നതിനും, ക്രിസ്തുവിന്റെ ആത്മാവിനെ പ്രസാദിപ്പിക്കുന്നതിനും ഉതകുന്ന ഒരു 'മോഡസ് വിവെൻഡി' (സമാധാനപൂർവമായ സഹവർത്തിത്വം) സ്ഥാപിക്കത്തക്കവണ്ണം, നിവൃത്തിയുണ്ടെങ്കിൽ ഒരു നിവേദനരീത്യാ (if persuasively possible), നിർഭാഗ്യകരമായ ഈ ചരിത്രാദ്ധ്യായത്തിനു വിരാമമിടണം" എന്നാണ് സുപ്രീംകോടതി നിർദ്ദേശം.

ജനങ്ങൾ വികാരപ്രക്ഷുബ്ധരായിരിക്കുന്ന സാഹചര്യത്തിൽ യുക്തിയും നിയമവും നോക്കിക്കൊണ്ടുള്ള ഒരു കോടതി തീരുമാനത്തിന് ഈ പ്രശ്നം പരിഹരിക്കാൻ സാദ്ധ്യമല്ലെന്നും, അതുകൊണ്ടു സമാധാനത്തിനു വഴി തെളിക്കുന്ന ഒരു വിധിയാണു താൻ നല്കുന്നതെന്നും ജസ്റ്റീസ് മേനോൻ പറയുന്നു. "സമുദായത്തിൽ ദീർഘകാലം നീണ്ടുനിന്നിട്ടുള്ള ഈ കോടതിക്കേസുകളുടെ അന്ത്യത്തിലേക്കു വഴികാണിക്കാനെങ്കിലും എന്റെ ഈ തീരുമാനം ഉതകുമെന്ന പ്രത്യാശയിൽ വളരെ താഴ്മയോടെ മാത്രമാണു ഞാൻ ഈ പ്രശ്നങ്ങളെ സമീപിച്ചിട്ടുള്ളത്..."

ആകെയുള്ള എട്ടു കേസുകളിൽ ഏഴെണ്ണം കാതോലിക്കാഭാഗത്തു നിന്നും ഉന്നയിക്കുന്ന പ്രധാന വാദമുഖങ്ങളെ ഉൾക്കൊള്ളുന്നതും, ഏഴാംനമ്പർ കേസ് പാത്രിയർക്കീസ് ഭാഗത്തെ എല്ലാ പ്രധാന വാദമുഖങ്ങളെയും ഉൾക്കൊള്ളുന്നതുമാണ്. എട്ടു കേസുകളും തള്ളിയപ്പോൾ ഇരുഭാഗത്തേയും എല്ലാ പ്രത്യേക അപേക്ഷകളും തള്ളിയെന്നർത്ഥം. ഇരുകൂട്ടരും ജയിച്ചിട്ടില്ല. ഇരുകൂട്ടരുടേയും കേസുകളിൽ അനുകൂലമായ വിധിയുണ്ടായിട്ടില്ല.

ഈ കേസുകളിലെ പ്രധാന വാദമുഖങ്ങളിലുണ്ടായിട്ടുള്ള തീരുമാനങ്ങളെന്തെല്ലാമാണ്?

കാതോലിക്കാഭാഗത്തു നിന്നും വാദിച്ചതു പാത്രിയർക്കീസ് ബാവായ്ക്കു മലങ്കരസഭയിൽ അധികാരമൊന്നുമില്ലെന്നും, അദ്ദേഹത്തിന് ഇവിടത്തെ മെത്രാന്മാരെയോ, കാതോലിക്കോസിനെയോ മുടക്കാനോ, പുതിയ മെത്രാന്മാരെ വാഴിക്കാനോ അധികാരമില്ലെന്നുമായിരുന്നു. ഈ വാദത്തിന്റെ പകുതി കോടതി തള്ളി, പകുതി സ്വീകരിച്ചു. വിധിയിൽ പറയുന്നത്: പാത്രിയർക്കീസിനു തങ്ങളുടെമേൽ അധികാരം വേണമെന്നു പറയുന്നവരുടെമേൽ അദ്ദേഹത്തിന് അധികാരമുണ്ടെന്നും, അങ്ങനെ അധികാരമില്ല എന്നു പറയുന്നവരുടെമേൽ അദ്ദേഹത്തിനു യാതൊരു അധികാരവുമില്ലെന്നും ആണ്. അതായതു വിദേശ പാത്രിയർക്കീസിനെ തങ്ങളുടെ മേലാവായി സ്വീകരിക്കണമെന്നാഗ്രഹമുള്ളവരെ പിടിച്ചുനിർത്താൻ ആർക്കും അവകാശമില്ല എന്നാണ്. പക്ഷേ അധികാരം ഉണ്ടെന്നു പറയുന്നവരും, ഇല്ലെന്നു പറയുന്നവരും സഭയ്ക്ക് ഇതരന്മാരാകയില്ലെന്നും വിധിയിൽ പറയുന്നു.

കാതോലിക്കാഭാഗത്തെ രണ്ടാമത്തെ പ്രധാന വാദം ഒരു ഇടവക ഒരു പ്രത്യേക ട്രസ്റ്റ് അല്ലെന്നും, പൊതുസഭയുടെ ഒരു ഘടകം മാത്രമാണെന്നും അതിനു പൊതുഭരണഘടനയ്ക്കു വിരുദ്ധമായ തീരുമാനങ്ങളെടുക്കാൻ അധികാരമില്ലെന്നുമായിരുന്നു. വിധിയിൽ പറയുന്നത്, ഇടവകകളുടെ മേൽ മെത്രാന്മാർക്ക് ആത്മീയ അധികാരം മാത്രമേയുള്ളുവെന്നും വസ്തുക്കളെ സംബന്ധിച്ചിടത്തോളം ഇടവകകൾ വ്യത്യസ്ത ട്രസ്റ്റുകളാണെന്നുമാണ്. പാത്രിയർക്കീസ് ഭാഗത്തു നിന്നും ഹാജരാക്കിയിട്ടുള്ള ചില പ്രത്യേക ഇടവകകളുടെ ഭരണഘടനകളെ അടിസ്ഥാനമാക്കിയാണു കോടതി ഈ നിഗമനത്തിലെത്തിയിട്ടുള്ളതെന്നു വിധിയിൽ പറയുന്നു.

എന്നാൽ, അതേസമയം തന്നെ, പൊതു ഭരണഘടനയെ അംഗീകരിച്ചിട്ടുള്ള ഇടവകകൾക്ക് അതു പൂർണ്ണമായും ബാധകമാണെന്നും കോടതി പറയുന്നുണ്ട്. പക്ഷേ "അംഗീകരിക്കുക" എന്ന പദത്തിന് ഒരു പ്രത്യേക നിർവചനം നൽകുന്നത്, ഓരോ ഇടവകയും തങ്ങളുടെ സ്വന്ത ഭരണഘടനയിൽ നിർദ്ദേശിക്കുന്ന ക്രമങ്ങളിൽകൂടി പൊതുഭരണഘടന അംഗീകരിക്കണമെന്നു മാത്രമാണ്. മലങ്കരസഭയിലെ 1100 ഇടവകകളിൽ 90 ശതമാനത്തിനും സ്വന്തം ഭരണഘടന ഇല്ലാത്ത അവസ്ഥയ്ക്കു പിന്നെ ഏതു ക്രമമനുസരിച്ചാണ് ഇടവകകൾ പൊതുഭരണഘടന അംഗീകരിക്കേണ്ടതെന്നു വിധിയിൽ പറയുന്നില്ല.

സുപ്രീംകോടതി വിധിയും ഭരണഘടനയുമൊക്കെ സഭയുടെ പൊതുസ്വത്തുക്കളെ മാത്രമേ ബാധിക്കുകയുള്ളുവെന്നും, ഇടവകകളുടെയും ഭദ്രാസനങ്ങളുടെയും സ്വത്തുക്കളെ അവ ബാധിക്കയില്ലെന്നുമാണു വിധി.

വിധിയിൽ പാത്രിയർക്കീസ് ഭാഗത്തിനനുകൂലമായി എന്തു തീരുമാനങ്ങളാണുള്ളത്?

1. മലങ്കര അസോസിയേഷൻ തെരഞ്ഞെടുക്കാതെ തന്നെ, മലങ്കരസഭയിൽ മെത്രാപ്പോലീത്താമാരെ വാഴിക്കാൻ അന്ത്യോഖ്യാ പാത്രിയർക്കീസിനധികാരമുണ്ടെന്നും, അങ്ങനെയുള്ള മെത്രാന്മാരെ സ്വീകരിക്കുന്ന ഇടവകളിന്മേൽ അവർക്ക് ആത്മീയമായ അധികാരമുണ്ടെന്നും ഉള്ള തീരുമാനം.

ഈ തീരുമാനം, കേരള ഹൈക്കോടതിയുടെ തീരുമാനം നിരാകരിച്ചുകൊണ്ട്, സുപ്രീംകോടതി അംഗീകരിച്ചു പ്രാബല്യത്തിൽ വരുത്തിയിട്ടുള്ള ജില്ലാ കോടതി വിധിക്കു വിപരീതമാണെന്നു വിധിയിൽ തന്നെ സമ്മതിക്കുന്നുണ്ട് (പേജ് 628–629): "ഭദ്രാസന മെത്രാപ്പോലീത്താമാരെ സംബന്ധിച്ചും, അവരെ സ്വീകരിക്കുന്നതിനുള്ള അവസാനതീരുമാനം ചെയ്യേണ്ടതു മലങ്കരസഭയെ മുഴുവനായി പ്രതിനിധാനം ചെയ്യുന്ന അസോസിയേഷനാണെന്നുള്ള സമുദായക്കേസിലെ ട്രയൽ കോർട്ടിലെ പണ്ഡിതനായ ജില്ലാ ജഡ്ജിയുടെ തീരുമാനത്തോടു യോജിക്കുവാൻ എനിക്കു പ്രയാസമുണ്ടെന്നു ചൂണ്ടിക്കാണിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു" എന്നാണു വിധി പറയുന്നത്.

**മലങ്കരസഭാ സംബന്ധമായ കേസുകളിൽ കേരളാ ഹൈക്കോടതിയുടെ സിംഗിൾ ബഞ്ച് വിധിയെ തുടർന്ന് മെത്രാപ്പോലീത്താ 'മലയാള മനോരമ'യിലെഴുതിയ ലേഖനം.**

ഹൈക്കോടതിയുടെ അപ്പീൽ തീരുമാനത്തെ തള്ളിക്കൊണ്ടും, കീഴ്ക്കോടതിവിധിയെ ശരിവച്ചുകൊണ്ടും, സുപ്രീംകോടതി നല്കിയ വിധിയെ മാറ്റിവച്ചുകൊണ്ട് ഇങ്ങനെയൊരു തീരുമാനം നല്കുവാൻ ഹൈക്കോടതിയുടെ ഒരു സിംഗിൾ ബഞ്ചിന് അധികാരമുണ്ടോ എന്നത് ഒരു നിയമ പ്രശ്നമാകയാൽ ഉന്നതകോടതികൾക്കു മാത്രമേ അതിൽ തീരുമാനമുണ്ടാക്കുവാൻ സാധിക്കൂ.

2. ഇടവകകളും, മെത്രാസനങ്ങളും സ്വതന്ത്ര ട്രസ്റ്റുകളാണെന്നും, ഭരണഘടനയ്ക്ക് അവയിന്മേൽ അവകാശമില്ലെന്നും ഉള്ള തീരുമാനം നിരുപാധികമല്ല – വിധി ഇങ്ങനെയാണ്: "ഭൗതികകാര്യങ്ങളെ സംബന്ധിച്ചിടത്തോളം ഇടവകപ്പള്ളികൾ സ്വതന്ത്ര ട്രസ്റ്റുകളാണ്. ഇടവകാംഗങ്ങൾ തെരഞ്ഞെടുക്കുന്ന ട്രസ്റ്റികളിലാണു ഭരണാധികാരം നിക്ഷിപ്തമായിരിക്കുന്നത്. ഏതെങ്കിലുമൊരു ഭരണഘടന സംവിധാനം ചെയ്യുന്നതുമൂലം ഇടവകകൾക്കുള്ള ഈ ഭരണാധികാരത്തിൽ കൈകടത്തുവാൻ അസോസിയേഷനു സാദ്ധ്യമല്ല – ഒരു പ്രത്യേക പള്ളിയോ, പള്ളികളോ അനുകൂലവും സുവ്യക്തവുമായ ഒരു തീരുമാനം മൂലം തങ്ങൾക്കുള്ള സ്വാതന്ത്ര്യത്തെ കീഴ്പ്പെടുത്തിക്കൊടുത്തിട്ടില്ലെങ്കിൽ (Unless there has been a surrender of such autonomy by any particular church or churches by a positive and express action).



"അനുകൂലവും സുവ്യക്തവുമായ തീരുമാനം" ഏതു രൂപത്തിലുള്ളതായിരിക്കണമെന്നു കോടതി തീരുമാനിച്ചിട്ടില്ല. ഭരണഘടനപ്രകാരമെന്നു വ്യക്തമായിപ്പറയുന്ന കല്പനകളെയും നോട്ടീസുകളെയും അനുസരിച്ചു ദീർഘകാലം പ്രതിനിധികളെ അയക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നത് 'അനുകൂലവും സുവ്യക്തവുമായ' തീരുമാനമായി പരിഗണിക്കപ്പെടാമോ എന്നുള്ളതും ഇപ്പോൾ അവ്യക്തമാണ്.

ഇക്കാര്യത്തിൽ കോടതിവിധി പാത്രിയർക്കീസ് ഭാഗത്തെ വാദങ്ങളെയാണു കൂടുതൽ അവലംബമാക്കിയിരിക്കുന്നതെങ്കിലും, ഈ തീരുമാനം പാത്രിയർക്കീസ് ഭാഗത്തിന് അനുകൂലമാണോ എന്നുള്ളതു ചരിത്രം തന്നെ വ്യക്തമാക്കും. അനുകൂലമല്ലെന്നു വിചാരിക്കുന്നവർ പാത്രിയർക്കീസ് വിഭാഗത്തിൽ ധാരാളമുണ്ടെന്നാണ് എന്റെ അറിവ്. തങ്ങൾക്ക് അനുകൂലമാണെന്നു വിചാരിക്കുന്നവർ കാതോലിക്കാ ഭാഗത്തും ഉണ്ട്.

3. മലങ്കര അസോസിയേഷൻ ഉണ്ടാക്കിയിട്ടുള്ള ഭരണഘടന അധികാരാതീതം (ULTRA VIRES) ആണെന്നുള്ള കോടതിവിധി പാത്രിയർക്കീസ് വിഭാഗത്തിന് അനുകൂലമാണെന്നു പറയാം – ഭരണഘടന ഉണ്ടാക്കിയ അസോസിയേഷൻ യോഗം അസാധുവല്ല – എല്ലാ ഇടവകളേയും ഭദ്രാസനങ്ങളേയും ബാധിക്കുന്ന ഒരു ഭരണഘടന പാസ്സാക്കുവാനുള്ള അധികാരം മുളന്തുരുത്തി സുന്നഹദോസ് അസോസിയേഷനു കൊടുത്തിട്ടില്ലെന്നു മാത്രം. സമുദായത്തിന്റെ പൊതുസ്വത്തുക്കളിന്മേൽ മാത്രമേ അസോസിയേഷനും മാനേജിംഗ് കമ്മിറ്റിക്കും അധികാരമുള്ളു എന്നാണു വിധി പറയുന്നത്.

ഇതു പാത്രിയർക്കീസ് വിഭാഗത്തിനനുകൂലമാണോ എന്നു തീർച്ചയായി അറിയാൻ സാധിക്കുന്നത്, അവർ ഒരു പ്രത്യേക ജൂറിസ്ഡിക്ഷൻ ആയി നിന്ന്, ഒരു പൊതു ഭരണഘടന ഉണ്ടാക്കുവാനോ, ഭരണഘടനയില്ലാതെ ഭരിക്കുവാനോ ശ്രമിക്കുമ്പോഴാണ് – രണ്ടും കുറെയൊക്കെ ശ്രമിച്ചുവെന്നും നടക്കുന്നില്ലെന്നുമാണ് കേൾവി – പാത്രിയർക്കീസ് വിഭാഗത്തിന് അനുകൂലമാണു വിധിയെന്നു തത്വത്തിൽ പറയാമെങ്കിലും, പ്രായോഗികമായി തരണം ചെയ്യാൻ സാദ്ധ്യമല്ലാത്ത വൈഷമ്യങ്ങൾ അവർക്ക് ഉണ്ടാക്കിത്തീർക്കുന്ന ഒരു തീരുമാനമാണിതെന്ന് ആഴമായി ചിന്തിക്കുന്നവർക്കു ബോദ്ധ്യമാകും.

* * * * *

കാതോലിക്കോസ് വിഭാഗത്തിന് അനുകൂലമായ എന്തെങ്കിലും ഈ വിധിയിലുണ്ടോ എന്നു പലർക്കും സംശയമുണ്ട്. പരമാർത്ഥം പറഞ്ഞാൽ മേൽപറഞ്ഞ മൂന്നു കാര്യങ്ങളൊഴിച്ചാൽ, മറ്റെല്ലാവിധത്തിലും മലങ്കരസഭയിലെ വ്യവസ്ഥാപിതാധികാരമുള്ള കാതോലിക്കോസ് വിഭാഗത്തിന് അനുകൂലമാണ് ഈ വിധി. ഏറ്റവും പ്രധാനമായിട്ടുള്ളതു മൂന്നു കാര്യങ്ങളാണ്.

1. ഒന്നാമത്, അന്ത്യോഖ്യാ പാത്രിയർക്കീസിനു 19–ാം ശതാബ്ദം മുതൽ ഇവിടെ ഉണ്ടായിരുന്ന അധികാരം പൂർണ്ണമായി നിഷേധിച്ചാലും ആരും സഭക്കിതരരാവുകയില്ലെന്നുള്ള വിധിയാണ്. ഈ വിധിയുടെ ബലത്തിൽ ഭരണഘടനയെ അംഗീകരിക്കുന്നവരെ സംബന്ധിച്ചിടത്തോളം ഭരണഘടനയിൽ നാം അംഗീകരിക്കുന്ന

(ശേഷം 8–ാം പേജിൽ)

# Transfer Can Make the Diocese Healthier

Dn. George Mathew

Transfers of priests to different parishes has been occurring for at least a few years now in New York. But, it has been limited, as you said, because some priests feel a personal ownership to the parish they have been with for years upon years. I agree with many of your points. A transfer allows the congregation fresh perspectives. Priests also are allowed to experience something different. Some priests are better with the youth than adults, while other priests are better with the adults and the youths. Transferring of priests will allow all members to receive some spiritual guidance and direction. But, it also helps the priests to see where their ministry might be weak and where changes in style and leadership is required.

However, until we have a system of full-time priests that are completely supported by the diocese, I do not think this can work on a full-scale. This is what the Mar Thoma church, Catholic church, etc are doing. Currently, because priests have to support themselves, many find local jobs and then stick with them. Can you imagine if a priest had to move from place to place and look for a new job every three years or so? Transfer of priests within a locale is possible. For example, here in the Baltimore/Washington area, we have four Orthodox priests. If the diocese chose, they could rotate the priests every few years. All the churches are within a 20-30 mile radius. So, transfer or rotation is easy to do this within a local area. But, when you consider larger scale transfers without full-time support of the priests, then I think it is less do-able under our current situation.

Our people really need to decide what it is they want. If they want a strong and healthy diocese, then they need to support the diocese. How many people are giving the diocesan dues? This money is used to pay for the expenses of the diocese. Just imagine working for a company but they do not give you an expense account to pay for the expenses the company should bear. This is what is happening in the American Diocese. For years, I know that Barnabas Thirumeni has been running the diocese out of his personal funds. This is only due to the Thirumeni's nature of self-sacrifice. However, any other bishop in our church would have required the payments from the individual churches if they wanted any services from the diocese. Now, we are having an auxillary bishop, Mar Nicholovos. We should also be supporting him full-time as well. Everyone wants to see our Thirumenis for special functions and feasts, but no one really is concerned about what they do or how they survive the remaining days. Our expenses in this diocese will only be increasing over time as other ministries become organized and grow. The individual parishes must support the diocese if they want to see it grow and flourish. We all have money to pay for health club memberships and local/national association memberships, but we cannot afford to pay $100 or $500 per year for our church. This is where the problem really lies - individual parishes must decide what they want from the church now and in the future.

So, I agree that we need to consider a fuller-scale transfer in the future. But, we need to have the organizational setup first. If a priest from New York is to be transferred to Washington, then the livelihood of that priest must be taken care of. Not only room and boarding, but also health care, transportation, etc. Other churches are doing this, so it is not an impossible task. It takes the unconditional dedication and cooperation of all our members nationwide, where unconditional means support is constant and consistent.

Let us continue to pray for our diocese and our dedicated Thirumenis and clergy that our God may provide us the avenue to enable our diocese to grow and flourish and become a beacon in this country.

*(Originally Posted in Indian Orthodox Internet Forum on Nov 12, 2002)*

# Clergy Transfer: The Benefits and Responsibilities

Fr. M. K. Kuriakose

Many priests like me have been demanding this for long time. I myself requested transfer from NY church to Philadelphia Church (100 miles away), and for 5 years I had to travel that distance to conduct worship. I finally moved to a closer place with the job re-location. A few of our achens are willing to move from parishes. In many parishes, people are unwilling to have their achens gone. When I was tansferred, another priest who was transferred to my parish could not go there because his parish thought I would take their parish. Instead, another priest was appointed there. The people knew this overnight and before the ink dried on the kalpana, the transfer was nullified by the pressure of the people and that priest could not be transferred even now. In fact, that priest was willing to be transferred. Unfortunately the people did not like the incoming priest. Instead, another priest was transferred to my parish and I moved. My people earnestly requested to me to stay on but I said,"any transfer that comes from the bishop will be obeyed without any doubt. There is no need of any "strike" in my name. I won't stay." So my people kept quiet.

While many of you laypeople talk about transfer, it is nice to think about the ramifications of the transfer. Therefore, please consider, are you people ready? Or are you willing to take the burden?

1. All priests must be full-time supported by the parish. In that case transfer is easy for the bishop to do. Our average number of families in a parish is around 30 or so. Many parishes that have even more than one hundred families aren't even willing to support the priest full-time. People do not want to give.

2. How many of our people think it is our duty to support the parish with their money? How many would give tithe to the church? If every member gives tithe, it is easy for a parish with 50 or so members to support an achen. If people are unwilling to change their attitude of giving, why to bring in the big talk about the transfer?

3. The example of the Marthoma Church is excellent. Will the bishops of our church do the same at least in 10 years?

4. When an achen transfers to a distant place, achen' family loses the community where the children are growing. More than for the achen, the children will have a severe impact of the transfer. How will we deal with it? I can't still forget the crisis that I went through for this reason.

5. Priests who are already working with much better salary and benefits will not be able to go on transfer to a distant place as their job that covers their health benefit, retirement benefit etc. are likely to be stopped. Will the Diocese (I mean people) take care of that? It is necessary to unify the salary that goes with experience and education so that a priest will be able to transfer without any links to any where. We can't even make $30,000 a year with the Diocesan Day collection!!!

In concluding, I would say, transfer is a beautiful word to say and to write. To practice it, the people should pledge to support this concept.

The advantages of a transfer are many.

1. Achen himself will have a variety of experience and can use his expertise in a different situation.

2. People do not have to listen to or the achen does not have to repeat the same sermon over and over. (Fortunately many people won't remember any sermon as such, thank God for this power of our people. How can we blame them? A 15 minute sermon during the Holy Qurbana can only have that much impact.)

3. People will not have lengthy period of politicising with the priest. In almost all cases the problem is with the people rather than the achen. There will be one leader layman or laymen in that parish. They will curry favor with the new priest. Achen will be innocently dealing with them. In a few years the true color of those people will come out. Most of them had ulterior motives with their favor for the achen. If the achen does not subscribe to their needs, once achens know the kind of people those minor

leaders are, rift begins. The leader/s who lifted the achen will become achen's enemy. If the achen is transferred in 3 years, those people will have a new achen to lift up. By the time the new achen gets to know about these 'chotta' leaders, achens will be ready to be transferred again. Peace will prevail in that parish. I am not denying the fact that some achens can be a reason for quick transfer.

I think the people should be able to give an evaluation to the achen and the Metropolitan on their work and dealings. It should not be simply on the basis of a political plot but a spiritual response to their situation. People should pay and people should have the power to say their opinion. In our Church there is no job evaluation, no job security, no refresher training, no care of quality of priests' service etc. Nothing in writing. Time has come for us to think about these. I think the same should be attributed to the bishops as well. If a bishop cannot do his job, he should be retired or given another job. Along with spiritual training, they MUST get managerial training as well. Education with spirituality can make a lot of difference.

Please think about these. Please respond more constructively than negatively. We will hear from the people who are sincere about these.

*(Originally Posted in Indian Orthodox Internet Forum on Nov 12, 2002)*

# THE MALANKARA ORTHODOX SYRIAN CHURCH:

## HISTORICAL SELF - UNDERSTANDING AND IDENTITY SOME ECUMENICAL CONSIDERATIONS



**Fr. Dr. K. M. George**

The Malankara Orthodox Syrian Church, together with all churches belonging to the Nazarani Christian community of Kerala, traces its origin to the work of St. Thomas the Apostle of Christ who is believed to have arrived at the ancient seaport of , Kodungalloor (Crangannore) on the Malabar coast in CE 52. In writing about the history and identity of the ancient Christian community in India one has to deal with the figure of St. Thomas both historically and symbolically. While most historians of the west in the colonial period doubted the authenticity of the St. Thomas story, the Christian community in Kerala clung to it as part of its most sacred and cherished tradition. Here one has to look critically at the dominant historiography as developed in the European west and as applied to the non-western world in order to grapple with the issue of early Christianity in India.

In this brief article I shall mention the major historical landmark in the life of the Malankara Orthodox Church and point out some of the key methodological problems we confront in retelling our history and defining our identity. This is done in an ecumenical spirit remembering that the ancient Christian community in India was one body, one family and one church until the arrival of the Portuguese in the 16th century who came as traders and as missionaries of the Roman Church but soon became colonial and ecclesiastical overlords. With their occupation of this ancient Eastern Church started a series of unfortunate divisions that plague us till this day. The present writer fervently hopes that the lost unity of the St. Thomas Christians would be restored in the 21st century.

### Name and Family

*The name of the church appears in formal documents as Malankara Orthodox Syrian Church under the Catholicate of the East.* The Catholicos, the head of the Church now resides at the headquarters of the Church at Devalokam, Kottayam, Kerala, India. (The present Catholicos is His Holiness Baselios Mar Thoma Mathews II. The title Mar Thoma meaning St. Thomas appears formally with the name of every Catholicos in order to signify the apostolic successior: and the continuity of the apostolic seat from Thomas the Apostle of Christ).

The Church is variously and popularly referred to as Malankara Sabha in Malayalam, as The Indian Orthodox Church by some of its historians, as the Syrian Church in some non-Christian circles, as the Jacobite Church by the undiscriminating members of some other Churches. Greeks and other Eastern Orthodox sometimes refer to this church as the ancient Church of Malabar.

The Malankara Orthodox Church is a founding member of the World Council of Churches in 1948 and is in the family of Oriental Orthodox Churches with the Coptic, Syrian, Armenian, Ethiopian and Eritrean Churches. The Church, together with other Oriental Orthodox, is a dialogue partner with the Eastern Orthodox Churches of the Byzantine liturgical family since 1967, unofficially with the Roman Catholic Church under the aegis of the Pro Oriente Foundation since 1971 and officially with the Roman Catholic Church since 2002. There is also an official bilateral dialogue going on between the Malankara Orthodox Church and the Catholic Church in India since 1986. The Church is also participating in dialogues with the Anglican Church, the EKD or the federation of Protestant Churches in Germany and the World Alliance of Reformed Churches. The first division in the one church of St. Thomas in India occurred during the occupation of the church by the Portuguese. The Portuguese navigator Vasco da Gama landed on the Kerala coast in 1498. The real division occurred after the mid 17th century, precisely after the historic pledge of the Coonen Cross in 1653 when the Christian community rose in protest against the Portuguese and the Roman Catholic colonial domination of the ancient Christians of St. Thomas. The history up to this point is common to all presently different churches that were one and the same church in the pre-Portuguese period. But in narrating this story some of these churches take their later ecclesiastical connections and attribute them anachronistically to the earlier period of Indian Christianity. This is a serious methodological fallacy. The common knowledge handed on to the successive generations arises from the strong conviction that the Indian Christians of St. Thomas were an independent local church (local in the technical ecclesiological sense in which it is used in early Christian ecclesiology. In this sense the Church of Rome, the Church of Alexandria, the Church of Antioch and so on are all local independent churches but inter dependent in faith and sacramental communion).

The Malankara Orthodox Church is deeply aware that the St. Thomas tradition has been kept unbroken in spite of the vicissitudes of history and the various contacts, both friendly and unfriendly, with the ancient Church traditions outside India like Persian, Roman, Syrian and Anglican. We can legitimately say that the community always silently assumed in its self -understanding three elements:

(a) the church in India was founded by St. Thomas the apostle and is apostolic like any other church in the world founded by Peter, Paul and other apostles.

(b) The church in India is Eastern in its ethos and worship and is clearly distinguished from the Latin/ Western tradition. This awarness of distinction dawned on them when they first met the Latin West through Portuguese colonial conquerors.

(c) The Church is fully self-governed by its own local heads and is rooted in the social and cultural soil of India.

This awareness always remained latent in the mind of the Church, and there was no challenge to it from any quarters before the arrival of the Portuguese Roman Catholics. It became articulate and explicit beginning with the resistance at the forced Synod of Diamper called by the Portuguese Roman Catholic Archbishop Menezes in 1599. The resistance, however, had been suppressed by the iron hand of the colonial master for more than half a century, but it exploded in the 1653 uprising of the Coonen Cross Oath.

The oral tradition and folklore of the Church had always celebrated the founding of seven churches in Kerala in the Malabar / Malankara region on the South West Coast of India, presently known as Kerala. Some of these historical sites like Niranam are still venerated as centers of the early church in India. In the same way the various Christian families in Kerala trace their family tree back to the four families in which St.Thomas was believed to have established priesthood through laying on of hands in order to continue the ministry of Christ in India. These so-called folk traditions are integral to the self-understanding and identity of the Malankara church. In fact the members of the ancient Christian community, irrespective of their present church affiliation, firmly share this deep conviction. This provides a common ground for the self-understanding of the presently separated churches which emerged from the undivided tradition of 1653 years or so.

This shows, in ecumenical terms that the present division of St. Thomas Christians is a rather recent one and is fomented and sealed by the intervention of colonial and ecclesiastical interventions from Christian centers outside India as mentioned above.

Spiritually and liturgically the ancient Indian church in the medieval period before the Portuguese era was with the Persian church.

Apparently this was a cordial relationship that fully respected the autonomy / autocephaly of the Indian church and its particular cultural context. The Persian Church in the Mesopotamian region became associated with the name of Nestorius; Patriarch of Constantinople who was condemned as a heretic at the Council of Ephesus in A.D.431. This incident in the 5th century happening within the Roman Empire did not affect the reputation of the Persian church flourishing in the Mesopotamian region and reaching out in an amazing missionary enterprise to several countries in Asia up to China. There is no evidence that the St. Thomas Christians in India were aware of the political and ecclssiastical implications of the issue of Nestorius and the Persian church's association with that name. For the Indians the connection was primarily liturgical and pastoral. The doctrinal and political ramifications of an event that happened in the far away Roman Empire in the 5th century were not probably known to them or irrelevant to their solid self understanding and heritage as the Christians of Thomas, the Apostle of Christ. Syriac language in its Eastern version was known to the Church only through the liturgical tradition. The Christian spiritual and ascetic tradition familiar to the clergy and the people were smoothly in agreement with some of the best spiritual practices of ancient Indian religions of Hinduism, Buddhism, and Jainism. The community affairs were conducted under the leadership of the clergy. There is no evidence that any bishop coming from the Persian tradition ever interfered with the freedom and self-government of the Indian Church.

### Parting Ways

The Malankara Orthodox Church in its historical self - understanding claims abides by the Oath of the Coonen Cross of 1653. This was the uprising of the Nazarani Christian community against the Portuguese / Roman Catholic colonial domination of their ancient, independent, Eastern Church in India. In the dramatic act of holding on to the long rope tied to the stone cross in Mattanchery near Cochin, thousands of Malankara Christians took the solemn pledge that they would never go back under the yoke of Rome and the Portuguese. This was the declaration of independence of Indian Christians from foreign political and ecclesiastical colonialism. Essentially this was the first organized self - affirmation of the Indian Christian community against all forms of alien domination.

Although almost all of the Nazarani parishes then existing took part in the Coonen Cross, a large number of them were gradually lured away from their position of resistance back to the "old loyalty" or *"Pazhaya Coor"* (ie., 53 Years of complete subjuga-

